# ഇൻഡ്യൻസാഹിബ്

അഥവാ

# നല്ല കുട്ടികൾ.

ഗ്രന്ഥപാരായണതല്പരസംഘത്തിൽ
നിന്നും പ്രസിദ്ധം ചെയ്യുന്നത്.

---

പ്രസാധകൻ
ചെങ്ങന്നൂർ വി. ജി. തോമ്മസ്സ്,
(സിക്രട്ടറി.)

---

മഹാമഹിമശ്രീ

## കേരളവൎമ്മ വലിയ കോയിത്തമ്പുരാൻ

തിരുമനസ്സിലെ ഒരു തിരുവെഴുത്ത്.

---

തിരുവനന്തപുരം.

1—5—86.

ഗ്രന്ഥപാരായണതല്പരസംഘം സിക്രട്ടറി

വി. ജി. തോമ്മസ്സിന്.

..................എനിയ്ക്കു നിങ്ങളുമായി നേരിട്ട പരിചയത്തിന്റെ ഫലമായി തോന്നീട്ടുള്ളതു നിങ്ങൾക്കു മലയാളഭാഷയിൽ വേണ്ടുവോളം പാണ്ഡിത്യം ഉണ്ടെന്നും ആ പാണ്ഡിത്യത്തെ ഏതു മാൎഗ്ഗത്തിലും പ്രവൎത്തിപ്പിയ്ക്കുന്നതിനുള്ള വാസനാശക്തിയുണ്ടെന്നും ആകുന്നു. ഇംഗ്ലീഷിൽ നിങ്ങൾക്കുള്ള ജ്ഞാനം ആ ഭാഷയിലുള്ള ഏതു പുസ്തകത്തെയും.........മലയാളത്തിൽ തൎജ്ജമ ചെയ്യുന്നതിനു പൎയ്യാപ്തമായിരിയ്ക്കുമെന്ന് ഞാൻ വിശ്വസിയ്ക്കുന്നു.

*Kerala Varma.*

## ഗ്രന്ഥപാരായണതല്പരസംഘം.

# പ്രത്യേകറിപ്പോൎട്ട്.

മലയാളഭാഷാപോഷണത്തിനുള്ള പല മാൎഗ്ഗങ്ങളിൽ ഒന്നായി ഇപ്രകാരം ഒരു സംഘം ഏൎപ്പെടുത്തിയാൽ കൊള്ളാമെന്നു 1911 ജനവരിമാസത്തിൽ പല ഭാഷാപണ്ഡിതന്മാർ അഭിപ്രായപ്പെടുകയും അതനുസരിച്ച് അതിലേയ്ക്കു് ഒരു മാനേജിംഗ് കമ്മററി ഏൎപ്പെടുത്തുകയും ചെയ്തു.

തദനന്തരം അപേക്ഷപ്രകാരം ഭാഷാസാഹിത്യചക്രവൎത്തികളായ മഹാമഹിമശ്രീ കേരളവൎമ്മ വലിയ കോയിത്തമ്പുരാൻ തിരുമേനിയും, മഹാമഹിമശ്രീ ഏ. ആർ. രാജരാജവൎമ്മ കോയിത്തമ്പുരാൻ തിരുമേനിയും സംഘത്തിന്റെ രക്ഷാധികാരികളായിരുന്നുകൊള്ളാമെന്നു സദയം സമ്മതിക്കുകയുണ്ടായി. സംഘത്തിന്റെ നിശ്ചയപ്രകാരം 1911 ഫെബ്രുവരിമാസത്തിൽ സാമാജികന്മാരെ ചേൎക്കുന്നതിനാരംഭിച്ചു. വടക്കൻ മലബാറിൽ മിസ്റ്റർ ജോൎജ്ജ് തോമസ് ബി. ഏ. യും കൊച്ചി മുതലായ സ്ഥലങ്ങളിൽ മിസ്റ്റർ എൽ. ററി. തോമസും സംഘത്തിന്റെ ഏജന്റന്മാർ എന്നുള്ള നിലയിൽ അനേകം സാമാജികന്മാരെ ചേൎക്കുന്നതിൽ വേണ്ട ശ്രമം ചെയ്തിട്ടുണ്ട്. കൊല്ലം മിസ്റ്റർ കൊച്ചുകുഞ്ഞുമുതലാളിയുടേയും കൊച്ചുകൃഷ്ണനാശാൻ അവർകളുടേയും സഹായസഹകരണങ്ങൾ പ്രത്യേകം പ്രസ്താവയോഗ്യം തന്നെയാണ്. തെക്കൻ തിരുവിതാംകൂറിൽ ഞങ്ങൾക്കു വേണ്ട സഹായങ്ങൾ ചെയ്തിട്ടുള്ളതു മിസ്റ്റർ ഏ. പി. നായരാണ്. മെസ്സേഴ്സ് സി. ററി ചാക്കോ, സി. സി. ഇട്ട്യേരാ എന്നിവർ സാമാജികന്മാരെ ചേൎക്കുന്നതിൽ ചെയ്തിട്ടുള്ള സഹായങ്ങളും സ്മരണീയം തന്നെ. ഇവരുടേയും മററു പല മാന്യന്മാരുടേയും ശ്രമത്തിന്റെ ഫലമായി 1911 ഡിസംബർ മാസാവസാനത്തോടു

കൂടി മലയാളരാജ്യത്തിൻെറ പല ഭാഗങ്ങളിൽനിന്നും ഏതാനും സാമാജികന്മാർ സംഘത്തിൽ ചേരുകയുണ്ടായി.

1912 ജനുവരിമാസത്തിൽ സംഘത്തിൻെറ ജോലി ആരംഭിച്ചു. ഈ അവസരത്തിൽ ചിലരൊക്കെയും വിചാരിച്ചിരുന്നതുപോലെ സംഘത്തിൻെറ സ്ഥിതി അതി ഉൽകൃഷ്ടനിലയിലല്ലായിരുന്നു. സാമാജികന്മാരുടെ പ്രവേശനഫീസിൽ പകുതിയോളം ഇതരദേശവാസികളായ ഏജൻറന്മാരുടെ പ്രതിഫലമായിത്തീർന്നുപോകയാൽ ഉദ്ദിഷ്ടസാദ്ധ്യത്തിനു വളരെ പ്രതിബന്ധങ്ങൾ നേരിടുന്നതിനാണിടയായത്. ആദ്യമായി അനസൂയ എന്ന പുസ്തകം പ്രസിദ്ധപ്പെടുത്തുകയും അനന്തരാവസ്ഥയെ സംബന്ധിച്ചു പല വിധത്തിൽ ആലോചന ചെയ്കയും ചെയ്തതിൻെറ ഫലമായിട്ടു നിരാശ എന്നുള്ള ഒന്നു മാത്രമല്ലാതെ യാതൊരു മാർഗ്ഗവും കണ്ടുപിടിക്കുന്നതിനു സംഘത്തിനു സംഗതിയായില്ല. ഭാരവാഹികളായ പലരും ഭിന്നാഭിപ്രായക്കാരായിതീരുകയും അവരിൽനിന്നും ആശിച്ചിരുന്ന യാതൊരു ഗുണങ്ങളും സംഘത്തിനു സുലഭമാകാതിരിക്കയും ചെയ്കനിമിത്തം സംഘം ക്ഷീണപ്രായമാകയും അതിൻെറ അഭ്യുദയമാർഗ്ഗങ്ങൾ നാമമാത്രമായി തീരുകയും ചെയ്തു. യാഥാർത്ഥ്യം യാതൊന്നും മനസ്സിലാകാതെ ചിലരൊക്കെയും പത്രലേഖനങ്ങൾക്കു ഇതൊരു വിഷയമാക്കുന്നതിനും സിക്രട്ടറിയെ ശകാരിക്കുന്നതിനും ആരംഭിച്ചു. ചിലതിനൊക്കെ സിക്രട്ടറി മറുപടി കൊടുക്കാതെയുമിരുന്നിട്ടില്ല. തെററിദ്ധാരണ മൂലം ശകാരവാക്കുകൾ വർഷിച്ചിട്ടുള്ള മാന്യന്മാരെ കുററം പറയണമെന്നശേഷം വിചാരമില്ല. എങ്കിലും സംഘത്തോടു അനുകമ്പയുള്ള മഹത്തുക്കൾ നല്ല മനസ്സോടുകൂടി ഞങ്ങളെ സഹായിച്ചിരുന്നെങ്കിൽ സംഘം ഇത്രമാത്രം അധഃപതനസ്ഥിതിയെ പ്രാപിക്കയില്ലായിരുന്നു എന്നു സധൈര്യം പറയാവുന്നതാണ്. ഈ സംഗതിയിൽ സിക്രട്ടറി വല്ല ന്യൂനതയും കാണിച്ചിട്ടുണ്ടെന്നു വിചാരമുള്ള എല്ലാ സാമാജികന്മാരോടും പത്രോ നൂറോ പ്രാവശ്യം നിർവ്യാജം ക്ഷമായാ

ചനം ചെയ്യുന്നതിനു തയാറാണ്. ചുരുങ്ങിയ ഒരു മൂലധനം ശേഖരിച്ച് അതുകൊണ്ടു മാത്രം ഇത്ര വലിയ ഒരു സംഗതി നിർവിഘ്നം നടത്തിക്കൊണ്ടു പോകയെന്നുള്ളതു സുസാദ്ധ്യമല്ലെന്ന് എല്ലാവക്കും അറിയാവുന്നതാണല്ലൊ. സംഘനടത്തിപ്പിന് അടിസ്ഥാനമായി കരുതിയിരുന്ന പല സംഗതികളും അസ്ഥാനത്തിലായി പരിണമിച്ചതുകൊണ്ടു സംഘത്തെ ബഹുജനസമക്ഷം സമപ്പിയ്ക്കയെന്നുള്ളതല്ലാതെ ഈ അവസരത്തിൽ ഗത്യന്തരമില്ല. ഇപ്പോൾ പുറപ്പെടുവിയ്ക്കുന്ന രണ്ടും, മൂന്നും, നാലും, നമ്പറുകൾ പുസ്തകങ്ങൾ മൂലം സംഘത്തിനു പറയത്തക്ക ഒരു സംഖ്യ കടമുണ്ടായിട്ടുണ്ട്. വരവുചിലവു കണക്കുകൾ എല്ലാ സാമാജികന്മാക്കും ഞങ്ങൾ പിന്നാലെ അയച്ചുകൊടുക്കുന്നതാണ്. സംഘത്തിൻെറ ഭാവികാലനടത്തിപ്പിലേയ്ക്കു പല മാന്യന്മാർ കൂടിച്ചേന്നു പാസ്സാക്കിയിട്ടുള്ള നിശ്ചയങ്ങൾ കൂടെ സാമാജികന്മാരുടെ മുമ്പിൽ സമപ്പിച്ചുകൊള്ളുന്നു.

1. നാമാവശേഷമായിത്തീന്ന ഗ്രന്ഥപാരായണതല്പരസംഘത്തെ ഉദ്ധാരണം ചെയ്യേണ്ടതു കേരളീയരുടെ പ്രധാനകടമയാകുന്നു.

2. സംഘത്തിൻെറ മുൻ നിശ്ചയപ്രകാരം മേലാൽ ആണ്ടുതോറും നന്നാലു പുസ്തകങ്ങൾ മുടങ്ങാതെ പ്രസിദ്ധം ചെയ്യേണ്ടതാണ്.

3. സംഘത്തിനിപ്പോൾ കടം ശേഷിച്ചിരിയ്ക്കുന്നതുകൊണ്ടു സാമാജികന്മാരിൽനിന്നും കൂടുതൽ യാതൊരു സംഭാവനയും ആവശ്യപ്പെടുവാൻ പാടില്ല.

4. മേലാൽ പുറപ്പെടുവിയ്ക്കുന്ന പുസ്തകങ്ങൾ 4 അണയിൽ കൂടുതൽ വിലയുള്ളതായിരിയ്ക്കരുത്.

5. പുസ്തകങ്ങൾ പ്രതിഫലം കൂടാതെ എഴുതിത്തരുന്നതിനു പല മാന്യന്മാരോടപേക്ഷിയ്ക്കണം.

6. ഓരോ പുസ്തകങ്ങളും 2½ അണ വിലയ്ക്കു വി. പി. ആയിട്ടു സാമാജികന്മാക്ക് അയച്ചുകൊടുക്കേണ്ടതാണ്.

7. ഇതുമൂലം സംഘത്തിനു യാതൊരു ലാഭവും ഉണ്ടാകുന്നതല്ലെങ്കിലും കടം കൂടാതെ കഴിച്ചുകൂട്ടാമെന്നു തോന്നുന്നു.

8. ഇതിലേയ്ക്കു സമ്മതിച്ച മറുപടി കാർഡ് അയച്ചുതരുന്നവൎക്കു മാത്രമേ മേലാൽ പുസ്തകങ്ങൾ അയച്ചുകൊടുപ്പാൻ നിവൃത്തിയുള്ളു.

ഈ നിശ്ചയങ്ങളെ സംബന്ധിച്ച് എല്ലാ സാമാജികന്മാരും ഇതോടൊന്നിച്ചയയ്ക്കുന്ന കാർഡിൽ അഭിപ്രായം എഴുതി തിരിച്ച് അയച്ചുതരണമെന്നു നിർബ്ബന്ധമായ അപേക്ഷയുണ്ട്.

സാമാജികന്മാരുടെ ഭൂരിപക്ഷാഭിപ്രായമനുസരിച്ചു സംഗതികൾ തീൎച്ചപ്പെടുത്തണമെന്നു മാത്രമാണ് ഞങ്ങളുടെ ആഗ്രഹം. സംഘത്തിൻെറ മുൻ നിശ്ചയത്തിനു ഭേദഗതി വരുത്താതിരിപ്പാൻ നിവൃത്തി ഇല്ലാത്തതുകൊണ്ടാണ് മേൽ വിവരിച്ച നിശ്ചയങ്ങളെ ബഹുജനസമക്ഷം സമൎപ്പിച്ചിട്ടുള്ളത്. സംഘത്തോടു ലേശമെങ്കിലും അനുകമ്പയുള്ളവർ വിപരീതാഭിപ്രായക്കാരായിരിയ്ക്കയില്ലെന്നു ഞങ്ങൾക്കു നല്ല വിശ്വാസമുണ്ട്. സംഘത്തിൻെറ ഭാവികാലദശ ഈ നിശ്ചയങ്ങളെ സംബന്ധിച്ച സാമാജികന്മാൎക്കുള്ള അഭിപ്രായങ്ങളിൽ മാത്രമാണ് അടിസ്ഥാനപ്പെട്ടിരിയ്ക്കുന്നതെന്നു വിശിഷ്യ പ്രസ്താവിയ്ക്കണമെന്നില്ലല്ലോ.

നമ്മുടെ സംഘം ഇപ്രകാരം അഭിവൃദ്ധിയെ പ്രാപിയ്ക്കുന്നതും അനേകം പുസ്തകങ്ങൾ തുടച്ചയായി വായിച്ചുകൊണ്ടിരിയ്ക്കുന്നതിനു സൌകൎയ്യപ്പെടുന്നതും നമുക്കു ചാരിതാൎത്ഥ്യജനകമാണല്ലോ. മേലാൽ സംഘത്തിൽനിന്നു പ്രസിദ്ധം ചെയ്യുന്നതിനു അനേകം നല്ല പുസ്തകങ്ങൾ എഴുതിച്ചു കഴിഞ്ഞിരിയ്ക്കുന്നു. ആ യതുകൊണ്ടു സംഘത്തിനു വന്നുകൂടിയിട്ടുള്ള ന്യൂനതകളെല്ലാം ക്ഷമിച്ചു മുൻവിധി കൂടാതെ സംഘത്തിൻെറ അഭ്യുദയത്തിനായിട്ടുള്ള ഏവംവിധങ്ങളായ സംഗതികളിൽ എല്ലാവരും പങ്കുകൊള്ളണമെന്നുള്ള അപേക്ഷയോടുകൂടി ഈ റിപ്പോൎട്ട് അവസാനിപ്പിച്ചുകൊള്ളുന്നു. എന്ന്

വിനീതനായ സെക്രട്ടറി
ചെങ്ങന്നൂർ വി. ജി. തോമസ്സ്,
കോട്ടയം.



# പ്രത്യേക അറിയിപ്പ്

അടുത്ത ക്രിസ്തുമസ്സ് വെക്കേഷനിടയ്ക്കു സംഘത്തിന്റെ ഒരു പൊതുയോഗം കൂടണമെന്നു നിശ്ചയിച്ചിരിക്കുന്നതിനാൽ ആ യോഗത്തിൽ സമാജികന്മാരുടെ അഭിപ്രായങ്ങൾ ഹാജരാക്കുന്നതാണ്.

ഈ യോഗത്തെ സംബന്ധിച്ച് എല്ലാവരേയും പ്രത്യേകം എഴുത്തുകൾ മൂലം തെര്യപ്പെടുത്തുന്നത് പ്രയാസമായി വരുന്നപക്ഷം മലയാളമനോരമയിൽ നോട്ടീസ് പ്രസിദ്ധപ്പെടുത്തുന്നതാകുന്നു. ആയതുകൊണ്ട് ആ പൊതുയോഗത്തിൽ എല്ലാ സാമാജികന്മാരും ഹാജരായിരിക്കണമെന്നു നിർബ്ബന്ധപൂർവ്വം അപേക്ഷിച്ചുകൊള്ളുന്നു.

എന്ന്

സിക്രട്ടറി.

# മുഖവുര.

---

ഞാൻ ഇംഗ്ലീഷു ഹൈസ്കൂളിൽ പഠിച്ചിരുന്ന കാലത്തു "Sahibs Birth day" എന്ന ചെറിയ പുസ്തകം സന്ദൎഭവശാൽ വായിക്കുന്നതിനിടയായി. മലയാള വിദ്യാൎത്ഥികളുടെ ഉപയോഗത്തിനായി ഈ പുസ്തകം മലയാളത്തിൽ തൎജ്ജമ ചെയ്യണമെന്നു് ആ കാലത്തു് ഞാൻ വിചാരിച്ചിരുന്നു എങ്കിലും ജോലിത്തിരക്കുകൾ മൂലം സാധിച്ചില്ല. ഇങ്ങനെയിരിക്കുമ്പോൾ എന്തെങ്കിലും ഒരു നല്ല പുസ്തകം എഴുതിക്കൊടുക്കണമെന്നു ഗ്രന്ഥപാരായണതല്പരസംഘം സിക്രട്ടറി അവർകൾ എന്നോടു് ആവശ്യപ്പെടുകയുണ്ടായി. പിന്നീടു് അദ്ദേഹത്തിന്റെ നിരന്തരമായ നിൎബ്ബന്ധംകൊണ്ടു തൽക്കാലം ഈ ചെറിയ പുസ്തകം തന്നെ മലയാളത്തിൽ തൎജ്ജമ ചെയ്യുന്നതിനു ഞാൻ ആരംഭിച്ചു. ചില ഗ്രന്ഥകൎത്താക്കന്മാർ ചെയ്യുന്നതുപോലെ കഥയെ നാട്ടുരീതിയിൽ ആക്കുന്നതിനു ഞാൻ ശ്രമിച്ചിട്ടില്ല. എങ്കിലും മലയാളഭാഷ ഏറക്കുറെ പരിചയമുള്ള ഏവൎക്കും നിഷ്പ്രയാസം വായിച്ചു മനസ്സിലാക്കത്തക്ക വിധത്തിൽ ഭാഷ കഴിയുന്നതും ലഘുവാക്കിത്തീൎത്തിട്ടുണ്ടു്. ചില പദങ്ങൾ അപൂൎവ്വമായി പ്രയോഗിച്ചിട്ടില്ലെന്നുമില്ല. മൂലകൃതിക്കനുരൂപമായി എഴുതിയിട്ടുള്ള ഈ കഥാപുസ്തകം ബുക്ഷകമ്മാരിക്കാരുടെ ശ്രദ്ധയ്ക്കു വിഷയീഭവിക്കുമെന്നു് ആശിക്കുന്നു. സംഘത്തിനു സൎവ്വപ്രകാരേണയും വിജയത്തെ ആശംസിച്ചുകൊള്ളുന്നു.

M. R. R.

---

# ഇൻഡ്യൻ സാഹിബ്

## അദ്ധ്യായം 1.

ലോകപ്രസിദ്ധമായ ഇംഗ്ലണ്ടുദേശത്തു പാവപ്പെട്ട ഒരു കുഡുംബത്തിൽ ജാതയായ മിസ്സസ്സ് ലയിക്കു മൂന്നു സന്താനങ്ങളുണ്ടായിരുന്നു. അവർ അപാംഭാവത്തോടുകൂടി കാലയാപനം ചെയ്യുമ്പോൾ ആ സ്ത്രീയുടെ ഭർത്താവു രോഗബാധിതനായി ചരമഗതിയെ പ്രാപിച്ചു. കുറെ നാളുകൾ കഴിഞ്ഞപ്പോൾ അവർക്കു കാലക്ഷേപത്തിനു വളരെ ബുദ്ധിമുട്ടുകൾ നേരിടുകയാൽ അവരുടെ വിശേഷപ്പെട്ട ഭവനം വിററതിൻെറ ശേഷം ഒരു ചെറിയ കെട്ടിടത്തിൽ മാറിത്താമസിച്ചു. അവിടെ കുട്ടികളെ സൂക്ഷിക്കുന്നതിനും മററും അവർക്കു ധാത്രിമാർ ഇല്ലായിരുന്നു. ഈ സ്ഥിതി കുട്ടികൾക്കു വളരെ വിഷമപ്രദമായിരുന്നു. മൂത്ത പുത്രനായ റെക്സിന് ഏഴു വയസ്സും രണ്ടാമത്തവനായ ബെസ്സിക്ക് ആറു വയസ്സും മൂന്നാമത്തെ സന്താനമായ ടൈനിക്ക് അഞ്ചു വയസ്സും പ്രായമുണ്ടായിരുന്നു. വാത്സല്യപുത്രിയായ ടൈനി എല്ലാവരാലും ലാളിക്കപ്പെട്ടുവന്നു. രൂപലാവണ്യംകൊണ്ടും സുശീലംകൊണ്ടും അവളോടു സന്തോഷമായി പെരുമാറാത്തവർ ആരും ഉണ്ടായിരുന്നില്ല. "നിനക്കു എത്ര വയസ്സുണ്ട്" എന്ന് ആരെങ്കിലും ചോദിച്ചാൽ ഇമ്പസ്വരത്തിൽ "ഇനിക്കു അഞ്ചു വയസ്സായി" എന്നു ടൈനി ഉത്തരം പറയും. ഈ കുട്ടികൾ അന്യോന്യം വളരെ സ്നേഹിച്ചുവന്നു. അവർക്കു മിസ്സസ്സ് ലെയിയോട് അതിററ സ്നേഹമുണ്ടായിരുന്നു. മൂത്ത കുട്ടികൾ രണ്ടുപേരും ടൈനിയോടു വളരെ വാത്സല്യമുള്ളവരായിരുന്നു.

അവർ വല്ല സ്ഥലത്തും പോകുന്നതിന്ന ഭാവിച്ചാൽ ഇളയ സഹോദരിയെ കൂടെ കൊണ്ടുപോകുന്നതിന് അമ്മയോട് അനുവാദം ചോദിക്കും. അവരുടെ പുതിയ വാസസ്ഥലത്തിനടുത്തായിരുന്നു പിതാവിന്റെ ശവക്കല്ലറ. കുട്ടികൾ പിതാവിനെ സംബന്ധിച്ച വളരെ ഭക്തിപൂർവ്വം സംസാരിക്കാറുണ്ടായിരുന്നു.

ഇങ്ങനെ ഇരിക്കുമ്പോൾ ഒരു ദിവസം കുട്ടികൾ മൂന്നുപേരും അമ്മയോടു "പ്രിയ അമ്മെ! ഞങ്ങൾക്ക നേരംപോക്കിന് ഒരു വഴിയുമില്ല. ഞങ്ങളെ കളിപ്പിക്കുന്നതിനും ഞങ്ങളോടുകൂടി കളിക്കുന്നതിനും ആരുമില്ല" എന്നു പറഞ്ഞു മൂന്നു പേരും മുഖത്തു നോക്കി ചിരിക്കയും തമ്മിൽ തമ്മിൽ പതുക്കെ ചിലതൊക്കെ പറകയും ചെയ്തുകൊണ്ടിരുന്നു. അവക്ക മിസ്സസ്സ് ലയിയോട് എന്തോ ചോദിച്ച് അനുവാദം വാങ്ങുവാനുണ്ടായിരുന്നു. കുറെ നേരം കഴിഞ്ഞിട്ടു റെക്സ് പറഞ്ഞു:

"പ്രിയപ്പെട്ട അമ്മെ! ഞങ്ങൾ കുറച്ച ദൂരെയുള്ള ആ വഴിയിൽ പോയി നടന്നു കളിച്ചുകൊള്ളട്ടെ? ഞങ്ങൾ വഴി തെറ്റി പോകയില്ല. ആ സ്ഥലത്തു മാത്രമേ പോകയുള്ളു."

അമ്മ— എന്റെ പൊന്നുമക്കളെ! നിങ്ങളെ തനിച്ച വിടുന്നത് വളരെ പ്രയാസമാണ്. ഇന്നിക്കു വളരെ ജോലിയുള്ളതിനാൽ നിങ്ങളോടുകൂടി പോരുന്നതിന്ന സൌകര്യവുമില്ല.

ഇതു കേട്ട് അവർ മൂന്നുപേരും കൂടെ അയ്യോ അമ്മെ! ഞങ്ങൾ തനിച്ച പോകുന്നതിന്ന ദയവു ചെയ്ത് അനുവദിക്കണേ—എന്നു പറഞ്ഞു.

മിസ്സസ്സ് ലയി കുറെ നേരം ആലോചിച്ചു. പിന്നീട് ഒരു കിളിവാതലിന്നരികെ പോയിരുന്നു വഴിയിലേക്കു നോക്കിക്കൊണ്ട്,

"ഞാൻ ഇവിടെ ഇരുന്നു നോക്കിക്കൊള്ളാം, നിങ്ങൾ ആ വഴിയിൽകൂടെ ദൈവാലയത്തിന്റെ മതിൽ വരെ പോകുന്നു. അവിടെ ഓടി നടന്നു കളിക്കാം. അര മണിക്കൂർ കഴിഞ്ഞു തിരികെ വരണം" എന്നു പറഞ്ഞു. ഈ വാക്കുകൾ കേട്ടു ഉടനെ

അവർ സന്തോഷംകൊണ്ട് കുതിച്ചു ചാടി, വേഗം ചെന്ന് ഉടുപ്പു മാറി, ടൈനിയെ നടുവിൽ നിറുത്തി, മൂത്ത കുട്ടികൾ ഇരുവശവും നിന്ന് അവളുടെ കൈ പിടിച്ചുകൊണ്ടു നടന്നു തുടങ്ങി. അമ്മ വാതുക്കൽ ഇരുന്നു കുട്ടികൾക്ക് ഉടുപ്പുകൾ തൈക്കുകയായിരുന്നു. അവൾക്കു വേറെ വളരെ ജോലികൾ ചെയ്യുന്നതിനുണ്ടായിരുന്നതുകൊണ്ടു വേഗത്തിൽ ചില ഭാഗങ്ങൾ തൈക്കുന്നതിനിടയ്ക്കു കൂടക്കൂടെ തല പൊക്കി കുട്ടികളേയും നോക്കാതെയിരുന്നില്ല. എന്നാൽ ജോലിത്തിരക്കുകളുടെ കൂടുതൽ കൊണ്ടു കുറെ കഴിഞ്ഞപ്പോൾ അവൾ കുട്ടികളുടെ കാര്യം മറന്നുപോയി. പറഞ്ഞതുപോലെ മാത്രമേ കുട്ടികൾ ചെയ്കയുള്ളു എന്ന് അവൾക്കു വിശ്വാസമുണ്ടായിരുന്നു. എന്തെന്നാൽ അവർ അമ്മയെ വളരെ സ്നേഹിക്കുന്നവരും അനുസരണമുള്ളവരും ആയിരുന്നു. കുട്ടികൾ കുറെ നേരം നടന്നു. വഴിയുടെ ഇരുവശങ്ങളിലും ധാരാളം കെട്ടിടങ്ങൾ ഉണ്ടായിരുന്നു. അവർക്ക് ആ സ്ഥലം തീരെ പരിചയമില്ലാത്തതായിരുന്നു. അതുകൊണ്ട് അവരുടെ യാത്ര അത്ര സന്തോഷകരമായിരുന്നില്ല. അവരുടെ പഴയ വാസസ്ഥലത്ത് അവർ അറിയാത്തവരായിട്ടും ഇവിടെ അവർ അറിയുന്നവരായിട്ടും ആരും ഇല്ലായിരുന്നു. തന്മൂലം അവർ ദുഃഖിതരായി തിരികെ മടങ്ങി. വഴിയിൽ വെച്ചു റെക്സ് ബെസ്സിയോടു "ഞാൻ ഇനിയും അമ്മയുടെ അടുക്കൽ ചെന്നു പട്ടണത്തിനകത്തുള്ള റോഡിൽ കൂടെ പോകുന്നതിന് അനുവാദം ചോദിക്കും. അമ്മ വിടാതിരിക്കയില്ല. അവിടെ കളിക്കോപ്പുകളുള്ള ഷാപ്പുകളും മററും ഉണ്ട്" എന്നു പറഞ്ഞു. വീട്ടിൽ എത്തിയതിൻെറ ശേഷം അമ്മയുടെ അടുക്കൽ ചെന്നു റെക്സ് സാവധാനത്തിൽ തല ചായിച്ച് "അമ്മേ! ഞങ്ങൾ മറേറ വഴിയിൽക്കൂടെ ഒന്നു പോയി കളിക്കട്ടെ" എന്നു കൊഞ്ചിക്കൊണ്ടു ചോദിച്ചു. മിസ്സസ്സ് ലെയിക്ക് ഇതിനെക്കുറിച്ച് ആലോചിക്കുന്നതിനു കുറെ സമയം ആവശ്യപ്പെട്ടു. എങ്കിലും അവർ നല്ല കുട്ടികളാകകൊണ്ട് അവൾക്ക് അനുവാദം നൽകുന്നതിനു പ്ര

യംസമുണ്ടായിരുന്നില്ല. ടൈനി ചെറിയ കുട്ടിയാകയാൽ അവളെ മററവരോടുകൂടി വിടുന്നതിന് അമ്മ മടിച്ചു. വിടാതിരുന്നാൽ അവൾ കരയും. കുറെ കൂടി വിചാരിച്ച് അമ്മ പറഞ്ഞു:

"കൊള്ളാം കുഞ്ഞുങ്ങളെ! നിങ്ങൾ പോകുന്നതിനു വളരെ അഗ്രഹിക്കുന്നതുകൊണ്ട് അതിന് ഇനിക്കു വിരോധമില്ല. എന്നാൽ ഞാൻ കൂടെയില്ലാതെ ടൈനിയെ അവിടെ കൊണ്ടു പോകുന്നതിനു നിങ്ങൾക്കു പ്രയാസമാണ്."

ഇതുകേട്ടു ടൈനി ദുഃഖത്തോടുകൂടി അമ്മയുടെ മുഖത്തു നോക്കി കരയുവാൻ ഭാവിച്ചു. അവൾ കരയുന്നതിനു മുമ്പ് അമ്മ ടൈനിയോടു- "അമ്മച്ചിക്കു സൂചിയിൽ നൂൽ കോർത്തു തരുന്നതു ടൈനിക്കു വളരെ ഇഷ്ടമാണല്ലോ" എന്നു പുഞ്ചിരിയോടുകൂടെ പറഞ്ഞു. അതു കേട്ട് അവൾ സന്തോഷിച്ചു. അമ്മയുടെ ഹിതത്തിനനുസരണമായി ചിരിച്ചുകൊണ്ട് "ഇനിക്ക് അത്രയും ഇഷ്ടം വേറൊന്നിനും ഇല്ലല്ലോ" എന്നു പറഞ്ഞു വാസ്തവത്തിൽ അവൾക്ക് ആ ജോലി വളരെ ഇഷ്ടമായിരുന്നു. അമ്മയുടെ പുഞ്ചിരിയായിരുന്നു അവൾക്ക് ഇത്രയും ഉത്സാഹം വർദ്ധിപ്പിച്ചത്. അവളുടെ സഹോദരന്മാരായ റെക്സും ബസ്സിയും പോകുന്നതു നോക്കി അവൾ ചിരിച്ചുകൊണ്ടു നിന്നു. ടൈനിയുടെ സന്തോഷമുഖം കാണുന്നതിനായിട്ട് അവർ അവിടെ കാത്തുനില്ക്കുയായിരുന്നു. അവർ അന്യോന്യം കൈ പിടിച്ചുകൊണ്ടു വളരെ ഉത്സാഹത്തോടുകൂടി നേരെ നടന്നുപോയി. പോയ വഴിക്കു കണ്ട കാഴ്ചകളൊക്കെയും അവക്ക് ആനന്ദപ്രദങ്ങളായിരുന്നു.

റെക്സ്— ഇനിക്ക് ഒരു പെനിയുണ്ട്. ഞാൻ അതു കൊടുത്തു വല്ലതും പലഹാരം വാങ്ങിക്കും.

ബസ്സി— ഇനിക്കും ഒരു പെനിയുണ്ട്. ഞാനും വല്ലതും വാങ്ങിക്കും. ഈ റോഡിന്റെ തെക്കുവശത്ത് ഒരു പലഹാരക്കടയുണ്ട്. പക്ഷെ വഴി വിലങ്ങി കടക്കയില്ലെന്ന് അമ്മയോടു പറഞ്ഞുപോയല്ലൊ.

റെക്സ് — (ഒരു ഭാഗത്തേയ്ക്കു ചൂണ്ടിക്കാണിച്ചുകൊണ്ട്) "അതാ ഒരു പലഹാരക്കട കാണുന്നു". ആ പലഹാരക്കടയുടെ വാതലുകൾ കണ്ണാടിച്ചില്ലുകൾ കൊണ്ട് ഉണ്ടാക്കിയിട്ടുള്ളതായിരുന്നു. അതുകൊണ്ടു പുറത്തുനിന്നു നോക്കിയാൽ സാമാനങ്ങൾ എല്ലാം കാണുന്നതിനു പ്രയാസം ഉണ്ടായിരുന്നില്ല. രണ്ടുപേരും അവിടെ എത്തി. റെക്സ് അടുത്തു ചെന്ന് എന്താണ് വാങ്ങേണ്ടതെന്ന് ആലോചിച്ചുകൊണ്ടു കണ്ണാടിമേൽ മൂക്കും മുട്ടിച്ചു കുറെ നേരം നോക്കിനിന്നു. പിന്നീട് അകത്തു കയറി. ബസ്സി ചുററും ഒന്നു നോക്കി. ഈ പട്ടണത്തിലെ കാഴ്ച അവനു പുതിയതായിരുന്നതിനാൽ വളരെ അതിശയിച്ചു. കടന്നുപോകുന്നവരെ കാണുന്നതു തന്നെ അവനു വളരെ സന്തോഷമായിരുന്നു. പലരെ കണ്ട കൂട്ടത്തിൽ ഒരു ഭിക്ഷക്കാരൻ കീറിയ ഉടുപ്പുകൾ ധരിച്ചു കിടുകിടെ വിറച്ചുകൊണ്ടു നിൽക്കുന്നതും കണ്ടു. ആ യാചകൻ വളരെ ശോഷിച്ചവനായിരുന്നു. ബസ്സിക്ക് അവനോടു വളരെ മനസ്സലിവുണ്ടായി. ഭിക്ഷക്കാരൻ ബസ്സിയുടെ പെനി വളരെ സൂക്ഷിച്ചു നോക്കുന്നതു കണ്ടു. ഇതിനിടയ്ക്കു ബസ്സി ഒരു കൂട്ടം വെണ്ണബിസ്കറ്റുംകൊണ്ടു പുറത്തു വന്നു, 'നീ എന്തു വാങ്ങുന്നതിനാണ് ഭാവിക്കുന്നത്' എന്നു ചോദിച്ചു.

ബസ്സി ഞാൻ ഒന്നും വാങ്ങുമെന്നു തോന്നുന്നില്ല എന്ന് ഉത്തരം പറഞ്ഞു.

റെക്സ് — അതെന്താണ്? പോയി വല്ലതും വാങ്ങിക്കൂ.

ബസ്സി — എന്റെ പെനി ഞാൻ ആ പാവപ്പെട്ട മനുഷ്യനു കൊടുക്കും.

റെക്സ് — അവൻ ഭിക്ഷക്കാരനല്ലല്ലൊ. നിന്റെ ഒരു പെനി അവനില്ലാഞ്ഞാ —

ബസ്സി — അല്ല. അവന് ഈ പെനി കിട്ടിയാൽ കൊള്ളാമെന്നാഗ്രഹമുണ്ട്. അതാ അവന്റെ നോട്ടം കണ്ടോ.

റെക്സ് — കൊള്ളാം! ഒരു പൂച്ചയ്ക്ക് ഒരു രാജാവിനെ നോക്കുവാൻ

പാടില്ലെന്നുണ്ടോ. രാജാവിനെ കിട്ടണമെന്നാണൊ ആ നോട്ടത്തിൻെറ അന്തരം. നീ പോയി പലഹാരം വാങ്ങിക്കൊണ്ടു വരണം.

റെക്സ് ബസ്സിയുടെ ഉടുപ്പിനു പിടിച്ചുവലിച്ചു കടയിലേക്കു കൊണ്ടുപോയി. അവൻ സമ്മതിക്കാതെ ഭിക്ഷക്കാരൻെറ അടുക്കൽ ഓടി എത്തി.

"ഞാൻ— ഞാൻ— ഞാൻ പലഹാരം വാങ്ങിക്കയില്ല. എൻെറ പെനി നിനക്കു തരുന്നതാണ് അതിലും നല്ലത് എന്നു ഞാൻ വിചാരിക്കുന്നു. നിനക്കു വളരെ കുളിരുണ്ടെന്ന് ഇനിക്കു തോന്നുന്നു. ഞാൻ നിന്നെപ്പോലെ ആയിരുന്നെങ്കിൽ കുറെ പിപ്പർമിൻറസ് വാങ്ങി തിന്നുമായിരുന്നു. അതു ചൂടുണ്ടാക്കുന്നതാണല്ലൊ" എന്നു ഭിക്ഷക്കാരനോടു പറഞ്ഞു.

അവൻ വളരെ ആശ്ചര്യത്തോടുകൂടി ആ കുട്ടിയുടെ മുഖത്തു നോക്കിനിന്നു.

ഭിക്ഷ— "പ്രിയ പൈതലേ! ഞാൻ നിനക്കു നന്ദി പറയുന്നു" എന്നു പറഞ്ഞുകൊണ്ടു പെനി വാങ്ങിച്ചു.

ബസ്സി നല്ലപോലെ തെളിഞ്ഞ് അവൻെറ മുഖത്തു നോക്കി ഒന്നു പുഞ്ചിരിയിട്ടു.

ബസ്സി— പിപ്പർമിൻറസ് തണുപ്പിനെ നീക്കുന്നതാണെന്നിനിക്കു തോന്നുന്നു. അതു നല്ലതാണെന്നു ഞങ്ങളുടെ ധാത്രിമാർ പറഞ്ഞുകേട്ടിട്ടുണ്ട്. ഇപ്പോൾ ഞങ്ങളുടെ ശേഷിക്കുറവുകൊണ്ടു ഞങ്ങൾക്കു ധാത്രിമാരില്ല.

ഗുഡ്ബൈ! ഗുഡ്ബൈ!! പാവപ്പെട്ട മനുഷ്യാ!

ഭിക്ഷ— ഗുഡ്ബൈ! ഗുഡ്ബൈ!! കൊച്ചു കുഞ്ഞേ! ഗുഡ്ബൈ!

അവൻ പെനി കയ്യിൽ പിടിച്ചു തിരിച്ചും മറിച്ചും നോക്കിത്തുടങ്ങി. ബസ്സിയും റെക്സും വീട്ടിലേക്കു തിരിച്ചു. റെക്സ് അവൻെറ പലഹാരത്തിൽ കുറെ ബസ്സിക്കു കൊടുത്തു. ഒരു ഓ

ഗം ചെറിയ സഹോദരിക്കു കൊടുക്കുന്നതിനായി പോക്കററിൽ സൂക്ഷിച്ചു.

റെക്സ്—നിനക്കു കടയിൽ കണ്ട മറേറ പലഹാരം ഇഷ്ടമാണൊ? എനിക്കു അതിൽ കുറെ കിട്ടിയാൽ കൊള്ളായിരുന്നു.

ബസ്സി— അതേ! എന്നാൽ പിപ്പർമിൻറസ് ആ പാവപ്പെട്ട മനുഷ്യനെ ബലപ്പെടുത്തുമല്ലൊ.

റെക്സ്— പക്ഷെ അതുള്ളതായിരിക്കാം. നമുക്കു വീട്ടിൽ ചെന്ന് അമ്മയോടു ചോദിക്കാം.

കുട്ടികൾ വേഗത്തിൽ വിട്ടിലെത്തി സംഗതികൾ അമ്മയോടും ഇളയ സഹോദരിയോടും പറഞ്ഞു.



## അദ്ധ്യായം 2.



അടുത്ത ദിവസം റെക്സും ബസ്സിയും പട്ടണത്തിലേക്കു പോകുവാൻ ഭാവിച്ചപ്പോൾ ടൈനി ബസ്സിയോടു "പ്രിയ ജ്യേഷ്ഠത്തി! എനിക്കും നിൻെറ പാവപ്പെട്ട മനുഷ്യനെ ഒന്നു കാണണം" എന്നു പറഞ്ഞു. പിന്നീട് അമ്മയോട് "അമ്മെ എനിക്കും അവരോടുകൂടെ പോകണം. ഞാൻ നല്ല കുഞ്ഞായിരിക്കാം" എന്നറിയിച്ചു. മിസ്സസ്സ ലയിക്കു ഒരു ജലദോഷപനിയായിരുന്നതിനാൽ അവൾ തീ കാഞ്ഞുകൊണ്ടിരിക്കുകയായിരുന്നു.

അമ്മ— എൻെറ കുഞ്ഞേ! ഞാൻകൂടെ ഇല്ലാതെ നിന്നെ വിടുന്നതിന് എനിക്കു മനസ്സില്ല. എങ്കിലും നിനക്കു വലിയ ആഗ്രഹമുള്ളതുകൊണ്ടു ഞാൻ അനുവദിക്കാം.

ടൈനി ഉടനെ വിവരം സഹോദരന്മാരെ അറിയിച്ചു. അവൎക്കു അപ്പോൾ വലിയ സന്തോഷമുണ്ടായി. ബസ്സി അവളെ ഉടുപ്പു ധരിപ്പിച്ചു മൂവരും കൂടെ യാത്രയായി. വഴിയിൽ വെച്ചു ടൈനി കൂടക്കൂടെ "നിങ്ങളുടെ ഭിക്ഷക്കാരൻ എവിടെ" എന്നു ചോദിച്ചു തുടങ്ങി. ഓമനമുഖമുള്ള ഒരു പെൺകുട്ടിയായിരുന്നു

ടൈനി. തലമുടി കുറെ നീളത്തിൽ കത്രിച്ച് മടിച്ചിട്ടിരുന്നു. ഉടുപ്പിനു പുറമെ വളരെ വിശേഷപ്പെട്ട ഒരു പൊടിപ്പു കഴുത്തിൽ കെട്ടിയിട്ടുണ്ട്. ആ പൊടിപ്പിൽ അവൾ എപ്പൊഴും പിടിച്ചു കൊണ്ടിരിയ്ക്കും. അവൾ കടയുടെ മുൻഭാഗത്തെത്തിയപ്പോൾ പഴയ സ്ഥലത്തുതന്നെ ഭിക്ഷക്കാരൻ നടക്കുന്നതു കണ്ടു.

റെക്സ്— അയാൾ നമ്മെ കാത്തുനിൽക്കയാണെന്നു തോന്നുന്നു.

ബെസ്സി—അതേ! നിശ്ചയമായിട്ടും അങ്ങനെ തന്നെ. അവനു നമ്മെ കാണുന്നതു വളരെ സന്തോഷമാണ്. അവന്റെ കളിത ഇതേവരെയും മാറിയില്ലല്ലൊ.

ഭിക്ഷക്കാരന്റെ അടുത്തു ചെന്നു "താൻ പിപ്പർമിൻറ്സ് വാങ്ങിയില്ലേ? ഇപ്പൊഴും പിറയലുണ്ടല്ലൊ. സത്യം പറയൂ?" എന്നു പറഞ്ഞു, വളരെ ഗൌരവഭാവത്തിൽ ആ ഭിക്ഷക്കാരനെ സൂക്ഷിച്ചുനോക്കി,

ടൈനി— താൻ പറയുന്നതു സത്യമാണൊ. ആദ്യം അയാൾ ഒന്നും ഉത്തരം പറഞ്ഞില്ല. അയാൾ പിപ്പർമെൻറ്സ് വാങ്ങിയില്ല എന്നു വിചാരിച്ച് ആ കുട്ടികൾക്ക് അയാളോടു വളരെ മുഷിച്ചിലുണ്ടായി.

റെക്സ് —താൻ അതു വാങ്ങാതെ വേറെയെന്താണ് വാങ്ങിച്ചത് ?

ഭിക്ഷ— ഇതിന്റെ വാസ്തവം ഊഹിച്ചറിയുന്നതിനു നിങ്ങൾ അത്ര സമത്ഥരാണൊ?

ബെസ്സി— ഊഹമല്ല. മുഖത്തു നോക്കി ചില ലക്ഷണങ്ങൾകൊണ്ടു സത്യം മനസ്സിലാക്കുവാൻ കഴിയും.

ഭിക്ഷ —എന്നാൽ എന്നെ പരീക്ഷിച്ചുകൊൾവിൻ.

ബെസ്സി —കുനിഞ്ഞുനില്ക്കു. താൻ വളരെ നീളമുള്ളവനാണല്ലൊ.

അപ്പോൾ ഭിക്ഷക്കാരൻ ഒന്നു കുനിഞ്ഞുനിന്നു. ബെസ്സി അയാളുടെ മുഖത്തു സൂക്ഷിച്ചു നോക്കിക്കൊണ്ടു "താൻ നിശ്ചയമായിട്ടു പിപ്പർമിൻറ്സ് വാങ്ങിച്ചൊ" എന്നു ചോദിച്ചു.

"ഉവ്വ് ഞാൻ വാങ്ങിച്ചു" എന്നു ഭിക്ഷക്കാരൻ ഉറക്കെ പറഞ്ഞു.

ബസ്സി സന്തോഷംകൊണ്ടു നെടുവീർപ്പിട്ടു. അയാൾ പറഞ്ഞതു നേരായിരിക്കാം.

റെക്സ് — അതേ! അയാൾ പറഞ്ഞതു സത്യമാണ്. എങ്കിലും അവൻെറ തണുപ്പിനെ മാററുന്നതിനു പിപ്പർമെൻറസ് കൂടാതെ വേറെ എന്തെങ്കിലും ആവശ്യമാണ്.

ഭിക്ഷു — അതേ!

ടൈനി — അയാൾക്കു കമ്പിളിയില്ലല്ലൊ.

ഭിക്ഷക്കാരൻ പോക്കററിൽനിന്നും കയ്യെടുക്കാതെയിരുന്നതിൻെറ കാരണം ടൈനി പറഞ്ഞതുതന്നെയായിരുന്നു. ഇപ്പോഴാണ് ആ രഹസ്യം അവൾക്കു മനസ്സിലായത്.

അതിൻെറ ശേഷം അവർ തിരിച്ചു വീട്ടിൽ പോയി വർത്തമാനങ്ങൾ എല്ലാം അമ്മയോടു പറഞ്ഞു.

ആ പാവപ്പെട്ട മനുഷ്യനു കഴുത്തിൽ ചുററുന്നതിന് ഒരു കമ്പോട്ടർ പോലുമില്ലെന്നറിഞ്ഞപ്പോൾ മിസ്സസ്സ് ലയി താമസിയാതെ തയ്യൽകൊട്ടയിൽനിന്നും നൂലെടുത്തു ബസ്സിയോടു "ബസ്സി! നമുക്ക് ഇന്നുതന്നെ ഒരു കമ്പോട്ടർ തൈക്കണം" എന്നു പറഞ്ഞു.

റെക്സ് "ഇനിക്കും വല്ലതും ചെയ്യണം." റെക്സിൻെറ വാക്ക് അമ്മയും ബസ്സിയും തീരെ ശ്രദ്ധിച്ചില്ല. അവർ ധൃതിയിൽ തൈച്ചുകൊണ്ടിരുന്നു. ആ ഭിക്ഷക്കാരൻെറ വിറയലോടുകൂടിയുള്ള നില ടൈനിയുടെ മനസ്സിൽ തോന്നി. അവൾ എല്ലായ്പോഴും,

'ബസ്സിയുടെ ഭിക്ഷക്കാരനു കമ്പിളിയില്ലല്ലൊ. അവൻ തണുപ്പുകൊണ്ടു കിടുകിടുക്കുന്നല്ലൊ' എന്നിങ്ങനെ പാടിക്കൊണ്ടിരുന്നു.

ടൈനിയുടെ പാട്ടു റെക്സിനെ വല്ലാതെയിളക്കി. 'നല്ല കുട്ടി! നീ അമ്മയെപ്പോലെയാണല്ലൊ'. വാസ്തവമാണ് അവൻെറ കൈകൾ തണുത്തു മരത്തുകട്ടപോലെയിരിക്കുന്നു — എന്നു പറഞ്ഞു.

അമ്മ— അതുകൊണ്ടാണ് ഇനിയ്ക്കും വല്ലതും ചെയ്യണം എന്നു നി മുമ്പേ പറഞ്ഞത്.

റെക്സ്—ഞാൻ വിചാരിയ്ക്കുന്നതു സാധിയ്ക്കയില്ലെന്നാണ് തോന്നുന്നത്.

അവൻ വീണ്ടും ചിലതുംകൂടെ പറയണമെന്നുള്ള ഭാവത്തിൽ അമ്മയുടെ കൈയ്ക്കു പിടിച്ചു കലുക്കിത്തുടങ്ങി.

ബെസ്സി— നീ ഒരു ചീത്ത കുട്ടിയാണ്. തയിയ്ക്കുമ്പോൾ അമ്മയെ ഉപദ്രവിയ്ക്കരുത്.

മിസ്സസ്സ് ലെയിയ്ക്ക് ഇതു മനസ്സിലായി. കുട്ടികൾക്കു അമ്മയോട് എന്തെങ്കിലും പറയണമെന്നാഗ്രഹമുള്ളപ്പോൾ അവർ ഇങ്ങനെ ചെയ്ക പതിവായിരുന്നു.

അമ്മ—എന്താ കുഞ്ഞേ! റെക്സ് പറയണം.

റെക്സ്— ഇനിയ്ക്ക് ഒരു കാര്യം പറയാനുണ്ട്. പറയാമോ?

അമ്മ—എന്റെ മകനു പറയാം.

റെക്സ്—അമ്മേ എന്റെ കൈവശമുള്ള പെനികൊടുത്തു ഞാൻ ആ മനുഷ്യനു രണ്ടു കസ്സേറകൾ വാങ്ങികൊടുക്കട്ടെ. അങ്ങനെ ചെയ്യാൻ ഇനിയ്ക്കു വളരെ ആഗ്രഹമുണ്ട്.

മിസ്സസ്സ് ലൈ കുറെ നേരം ഇപ്രകാരം ആലോചിച്ച് എന്താണിവന് ഇങ്ങനെ തോന്നിയത്. ഇവന്റെ കൈവശം അത്ര വളരെ പെനി കാണുകയില്ലല്ലൊ? ഇപ്പോൾ കളിക്കോപ്പുകൾ ഒന്നും വാങ്ങിയ്ക്കുന്നതിനു തുനിയുന്നില്ല. പിതാവു മരിച്ചുപോയതുകൊണ്ടും സഹായിയ്ക്കുന്നതിന് ആരും ഇല്ലാത്തതിനാലും ആയിരിയ്ക്കാം അങ്ങനെ ചിലവാക്കാത്തത്.

അമ്മ— കുഞ്ഞേ! കൊള്ളാം നിന്റെ ആഗ്രഹംപോലെ ചെയ്യാം.

റെക്സ് —(സന്തോഷിച്ചു) ഞങ്ങൾ കസ്സേറകളും കമ്പോട്ടും കൊടുക്കുവാൻ പോകുമ്പോൾ അമ്മ കൂടെ വരുമോ?

അമ്മ—പക്ഷേ വരാൻ നോക്കാം.

റെക്സ് — പക്ഷെ എന്നു പറഞ്ഞാൽ പോരാ. തീച്ചയായിട്ടു വരണം.

—ooo—

## അദ്ധ്യായം 3.

മിസ്സസ്സ് ലയിസ്സ കുട്ടികളോടുകൂടി പട്ടണത്തിലേയ്ക്കു പോകുന്നതിനു സാധിച്ചില്ല. അതിന്റെ കാരണം ബസ്സിയുടെയൊ റക്സിയുടെയൊ കുററമല്ലായിരുന്നു. നല്ല നിറമുള്ള നൂൽകൊണ്ടു വേഗത്തിൽ കമ്പോട്ടർ തൈച്ചു തീൎത്തു. റക്സ് കയ്യുറകളും വാങ്ങിച്ചു ആ മാതാവിനു പനി കുറെ കൂടുതലാകയാലാണു് പോകുന്നതിനു സാധിയ്ക്കാതെയിരുന്നതു്. അവർ കമ്പോട്ടറും കയ്യുറകളും കൂടി ഒരു കടലാസ്സിൽ പൊതിഞ്ഞു കെട്ടി, പുറത്തു 'ബസ്സിയുടേയും റെക്സിന്റെയും സമ്മാനം' എന്നു വലിയ അക്ഷരത്തിൽ എഴുതി. ആ പാവപ്പെട്ട മനുഷ്യനു സഹായിയ്ക്കുന്നതിൽ അമ്മയ്ക്കും വളരെ സന്തോഷമായിരുന്നു. കുട്ടികൾ അവരുടെ വാത്സല്യമാതാവിനെ കൂടെ കൊണ്ടുപോകുന്നതിനു വളരെ ശ്രമിച്ചു. അവൾക്കു തീരെ നിവൃത്തിയില്ലാഞ്ഞതിനാൽ അവർ അവരോടു് ഇനിയ്ക്കു തീരെ സുഖമില്ല. ഇന്നും നാളെയും സാധിയ്ക്കുമെന്നു തോന്നുന്നില്ല. എന്നു ദീനസ്വരത്തിൽ പറഞ്ഞു. ഈ വാക്കുകൾ കേട്ടു കുട്ടികൾ ഏകശബ്ദത്തോടെ നിലവിളിച്ചു.

അമ്മ — എന്നാൽ ആ പാവപ്പെട്ട മനുഷ്യൻ കുറെക്കൂടെ കാത്തിരിയ്ക്കട്ടെ. സമ്മാനം കിട്ടുമെന്നു് അവൻ അറിഞ്ഞിട്ടില്ലാത്തതിനാൽ ആശിച്ചിരിപ്പാൻ വഴിയില്ലല്ലൊ.

റെക്സ് — അല്ലമ്മേ! അവൻ അറിഞ്ഞിട്ടുണ്ടു്. സമ്മാനം എന്താണെന്നറിഞ്ഞിട്ടില്ല എന്നേയുള്ളു. എന്തെങ്കിലും കൊടുക്കുമെന്നറിഞ്ഞിട്ടുണ്ടു്.

അമ്മ — അതെങ്ങിനെയാണു്?

റെക്സ്—ഇന്നലെ ഞങ്ങൾ അവനെ കണ്ടപ്പോൾ അവൻ വള രെ ദുഃഖമുള്ളവനായിരുന്നു. അവനെ സന്തോഷിപ്പിക്കുന്ന തിനായി ഞങ്ങൾ അവനോടു സംസാരിച്ചു. അപ്പോൾ ഞാൻ 'എന്റെ പുറന്നാൾ വരുമ്പോൾ ഞാൻ..........എ ന്നും ബെസ്സി 'എന്റെ പുറന്നാൾ വരുമ്പോൾ ഞാനും' എ ന്നു പറഞ്ഞു. പിന്നീടു ഞാൻ തന്റെ പുറന്നാൾ എന്നാ ണ്, എന്ന് അയാളോടു ചോദിച്ചു. 'നാളെ' എന്ന് അ യാൾ പറഞ്ഞു. അത് ഇന്നാണ്. അതുകൊണ്ട് ഈ സ മ്മാനം ഇന്നുതന്നെ അയാൾക്കു കൊടുക്കണം. ഇന്നു മററാ രും അയാൾക്കു ഒന്നും കൊടുക്കുമെന്നു തോന്നുന്നില്ല.

മിസ്സസ്സ് ലയി കുറെ നേരം ആലോചിച്ചുകൊണ്ടിരുന്നു. അമ്മ എന്താണ് പറവാൻ ഭാവിക്കുന്നത് എന്നു വിചാരിച്ചു കുട്ടികൾ അവളുടെ മുഖത്തു നോക്കിനിന്നു. 'എന്നാൽ നിങ്ങൾ പോകുവിൻ' എന്ന് അവൾ പറഞ്ഞു.

സമ്മാനവും എടുത്തുകൊണ്ടു കുട്ടികൾ യാത്രയായി. പഴ യ സ്ഥലത്തുതന്നെ ഭിക്ഷക്കാരനെ അവർ കണ്ടെത്തി. അ യാൾ ഒരു സ്ഥലത്തേക്കു നോക്കിനിൽക്കുമ്പോൾ കുറെ കുട്ടിക ളുടെ ശബ്ദം കേട്ടു. പിന്നീടു കേട്ടതു ചെരിപ്പിട്ടു ചവട്ടുന്ന ശ ബ്ദമായിരുന്നു. ഉടൻതന്നെ ചെറിയ കൈകൾ തന്നെ സ്പർശി ക്കുന്നതുപോലെ അയാൾക്കു തോന്നി. അതു ടൈനിയുടെ കൈകളായിരുന്നു.

ടൈനി—'ഇന്നു' തനിക്കു ഒരു നല്ല ദിവസമാകുന്നു. റെക്സ് ത നിക്കു രണ്ടു കയ്യുറകളും ബെസ്സി ഒരു കമ്പോട്ടരും കൊണ്ടുവ ന്നിട്ടുണ്ട്. തന്റെ കളിരു നീങ്ങുന്നതിനു കാലമായിപ്പോ യി. അമ്മ അതു തൈച്ചപ്പോൾ ഞാനാണ് നൂൽ പിടി ച്ചുകൊടുത്തത്. ഈ ഓമനക്കുട്ടിയുടെ കിളിമൊഴികൾ കേട്ട പ്പോൾ ആ ഭിക്ഷക്കാരൻ എന്താണ് പറയേണ്ടത് എന്നറി യാതെ കുറെ നേരം നിന്നുപോയി. അയാൾ വളരെ സ ന്തോഷത്തോടുകൂടി നന്ദിപറഞ്ഞുകൊണ്ട് അവർ കാണ്കെ

കമ്പോട്ടർ കഴുത്തിൽ ചുററി കയ്യുറകളും ധരിച്ചു. അതു കണ്ട് കുട്ടികൾക്കു വളരെ സന്തോഷമുണ്ടായി.

ടൈനി—ഇപ്പോൾ നിനക്കു കുളിരുണ്ടോ?

ഭിക്ഷ—പാദം വരെ ചൂടുപിടിച്ചുപോയി.

ബസ്സി—പാദംവരെ ചൂടുപിടിയ്ക്കാൻ ഞങ്ങളൊന്നും ചെയ്തില്ലല്ലോ. എന്നു ചിരിച്ചുകൊണ്ടു പറഞ്ഞു.

ഭിക്ഷ—നിങ്ങൾ തന്നതുകൊണ്ടാണ് ചൂടുണ്ടായത്.

കുട്ടികൾ—അതെന്താണ്.

ഭിക്ഷ—നിങ്ങൾ എന്തിനാണ് ഈ പുറന്നാൾസമ്മാനം തന്നത്.

ബസ്സി—മുഖത്തു നോക്കിക്കൊണ്ട് 'ഞങ്ങൾ നിന്നെ സ്നേഹിയ്ക്കുന്നു.

ഭിക്ഷ — അതുതന്നെയാണ് എന്റെ തണുപ്പു നീങ്ങുന്നതിനു കാരണമായത്. സ്നേഹം അഗ്നിയേക്കാൾ ചൂടുള്ളതാണ്.

ബസ്സി—താൻ ഒരു നേരംപോക്കുകാരനാണെന്നു തോന്നുന്നു.

റെക്സ്—ഇനിയ്ക്കും അങ്ങനെതന്നെയാണ് തോന്നുന്നത്. ഇയാളെ എന്താണ് നാം വിളിയ്ക്കേണ്ടത്. ഞങ്ങൾക്കു തന്റെ പേരറിഞ്ഞുകൂടല്ലോ. അമ്മയോടു തന്റെ കാര്യം പറയുമ്പോൾ ഒക്കെയും പാവപ്പെട്ട മനുഷ്യൻ എന്താണ് പറയുന്നത്. അതു വളരെ പ്രയാസമാണ്.

ഭിക്ഷ— അതു വേണ്ട എന്റെ പേരു പറയാമല്ലോ. എന്നെ ഇൻഡ്യക്കാർ സാഹിബ് എന്നാണ് വിളിയ്ക്കുന്നത്.

റെക്സ്—'ഇനിയ്ക്കതു പറയാൻ അറിഞ്ഞുകൂടാ.' ബസ്സിയും ടൈനിയും ആ വാക്കു വളരെ പ്രയാസപ്പെട്ടു പഠിച്ചു. 'ഞങ്ങൾ വേഗം തിരിച്ചുവരും' എന്നു പറഞ്ഞിട്ട് അവർ കുറെ ദൂരംവരെ പോയി പോകുമ്പോൾ 'കമ്പോട്ടർ ധരിച്ചുകൊള്ളണേ' എന്നു പറകയുണ്ടായി. അവർ വേറെ എന്തൊ സമ്മാനം വാങ്ങിത്തരുന്നതിനായിരിയ്ക്കാം പോയത് എന്ന് അയാൾ വിചാരിച്ചു. താമസിയാതെ അവർ തിരിച്ചുവന്നു.

റെക്സ്— താൻ ഇൻഡ്യയിൽ വച്ച് കടുവായേയും സിംഹത്തെയും കണ്ടിട്ടുണ്ടോ.

ഭിക്ഷു— ഉണ്ട്. വളരെ വളരെ കണ്ടിട്ടുണ്ട്.

റെക്സ്— ഞങ്ങൾക്ക് അവയെക്കുറിച്ചു കേൾപ്പാൻ ആഗ്രഹമുണ്ട്. ഒന്നു പറയാമോ?

ഭിക്ഷു— അതു വേറൊരവസരത്തിലാകട്ടെ.

റെക്സ്— 'ഇനിയ്ക്കു' അതു കേൾക്കുന്നതു വളരെ ഭയമാണ്. എങ്കിലും ഞങ്ങൾ നാളെത്തന്നെ വരും അവയെപ്പററി മന്നു കേൾക്കേണ്ടത് ആവശ്യമാണ്. ചിലപ്പോൾ ഞാനും ബസ്സിയുംകൂടെ കടുവാ കളിയ്ക്കും, അപ്പോൾ കടുവാ കരയുന്നതുപോലെ കരയും. പരിചയമില്ലാത്തതിനാൽ അത് അത്ര ശരിയാകയില്ല. ഇങ്ങിനെയാകുന്നു ഞാൻ കടുവാ കരയുന്നത്.'

റെക്സ് വല്ലാതെ ഒന്നലറി. അതു കേട്ടു പട്ടികൾ കരയ്ക്കുവാൻ തുടങ്ങി. ഒരു കുട്ടി പേടിച്ചുപോയി. കേട്ടവരെല്ലാം ചിരിച്ചു.

ഭിക്ഷു— അതു ശരിയായില്ല.

ബസ്സി— സാഹിബിനു നല്ലപോലെ അറിയാമെന്നു തോന്നുന്നു. ഞങ്ങളെ ഒന്നു കേൾപ്പിയ്ക്കണേ! കുട്ടികൾ അയാളുടെ മുഖത്തു നോക്കിനിന്നു. അയാൾക്ക് അവരെ സന്തോഷിപ്പിയ്ക്കണമെന്ന് ആഗ്രഹമുണ്ടെങ്കിലും അപ്പോൾ വലിയ ശബ്ദമുണ്ടാക്കിയാൽ വല്ലവരും കേട്ടു പരിഹസിയ്ക്കുമെന്നു വിചാരിച്ച് അതിനു തുനിഞ്ഞില്ല. അപ്പോൾ രണ്ടു പൊല്ലീസ്സുകാർ വരുന്നതു കണ്ടു. 'ഞാൻ ശബ്ദമുണ്ടാക്കിയാൽ അവർ എന്നെ പിടിച്ചുകൊണ്ടുപോകും' എന്നു പറഞ്ഞു.

ബസ്സി— ഞങ്ങൾ നിമിത്തം തനിയ്ക്കു യാതൊരു ദോഷവും ഉണ്ടാകരുത്.

അപ്പോൾ റെക്സ് ഡിറോ! ഡിറോ!! എന്നട്ടഹസിച്ചു. ടൈനിയും അതിനെ പിന്തുടന്നു.

ബസ്സി— ഞങ്ങൾ നാളെ വരാം. ഗുഡ്ബൈ!

ടൈനി—ഗുഡ്ബൈ! ഗുഡ്ബൈ!! റെക്സും അങ്ങനെതന്നെ പറഞ്ഞു വീട്ടിലേയ്ക്കു പോയി.

## അദ്ധ്യായം 4.

കുട്ടികൾ വീട്ടിൽ ചെന്നപ്പോൾ മിസ്സസ്സ് ലയിസ്സ് പനി വളരെ കൂടുതലായിരുന്നു. ഡോക്ടർ വന്നു മരുന്നു കൊടുത്തു. അമ്മയ്ക്കു കുറെ പലഹാരങ്ങളും വാങ്ങിക്കൊണ്ടാണ് കുട്ടികൾ അവിടെ ചെന്നത്. അവൾ പുതപ്പും പുതച്ചു ഒരു കസേരമേൽ ഇരുന്നു തീകായുകയായിരുന്നു. കുട്ടികളുടെ പലഹാരം അവൾ സ്വീകരിച്ചു. അമ്മയുടെ ഇരിപ്പുകണ്ട് കുട്ടികൾക്കു വളരെ സങ്കടം തോന്നി. ഒരു ദിവസം ഡോക്ടർ ബ്രൌൺ അവിടെ വന്നു. 'ദേഹം വളരെ ക്ഷീണിച്ചിരിയ്ക്കുന്നതുകൊണ്ടു പോഷകസാധനങ്ങൾ വല്ലതും ഭക്ഷിക്കണം' എന്നു പറഞ്ഞു എങ്കിലും അവൾ അപ്രകാരം ചെയ്തില്ല.

റെക്സ്—അമ്മച്ചീ! എന്താണ് ഡോക്ടർ പറഞ്ഞപ്രകാരം ചെയ്യാത്തത്.

അമ്മ—ചെയ്യാം കുഞ്ഞേ!

റെക്സ്—അമ്മ തീച്ചയായിട്ടും അത് അത്ര വകവച്ചില്ലെന്നാണ് തോന്നുന്നത്.

അമ്മ—പുഞ്ചിരിയിട്ടുകൊണ്ട് 'ഞാൻ എന്താണ് വകവെയ്ക്കാതെയിരുന്നത്.'

റെക്സ്—ഡോക്ടർ പറഞ്ഞതുപോലെ നല്ല സാധനങ്ങൾ ഒന്നും നിങ്ങൾ ഭക്ഷിക്കുന്നില്ലല്ലൊ. കുറെ റൊട്ടിയും പാലും മാത്രം സേവിച്ചാൽ മതിയോ?

അമ്മ—പൊന്നുമകനേ! ഡോക്ടർ പറഞ്ഞതിനെ ഞാൻ വകവയ്ക്കാഞ്ഞതല്ല. വിശേഷപ്പെട്ട ഭക്ഷണസാധനങ്ങൾ വാങ്ങിക്കുന്നതിനു നമുക്കു നിവൃത്തിയുണ്ടോ. നിത്യവൃത്തിക്കുതെ

ന്നെ പ്രയാസമായിരിക്കുന്ന സ്ഥിതിക്ക്—എങ്ങിനെയാണ്—വേറൊന്നുകൊണ്ടുമല്ല.

ഇതിന്റെ ശേഷം റക്സും ബസ്സിയും കുറേനേരം ഇതിനേ പ്പററി സംസാരിച്ചുകൊണ്ടിരുന്നു. ദുഃഖംകൊണ്ട് അവരുടെ ഓമനമുഖങ്ങൾ ചുവന്നുപോയി. അമ്മയുടെ ശരീരസുഖത്തിന് ആവശ്യമുള്ള സാധനങ്ങൾപോലും വാങ്ങിക്കുന്നതിനു നിവൃത്തിയില്ലാതായതിനാൽ അവക്കു വളരെ സങ്കടമുണ്ടായിരുന്നു. "പിതാവുണ്ടായിരുന്നെങ്കിൽ ഇപ്പോൾ നിശ്ചയമായിട്ടും ആവശ്യമുള്ളതെല്ലാം വാങ്ങിക്കുമായിരുന്നു. എന്തു ചെയ്യാം. ആരോടു പറയുന്നു." എന്ന് അവർ തമ്മിൽ പറഞ്ഞു. അവർ സാഹിബിന്റെ കാര്യം മറന്നുപോയിരുന്നു. അയാൾ വളരെ യോഗ്യനാണ്. സിംഹം, കരടി മുതലായ ദുഷ്ടമൃഗങ്ങളെക്കുറിച്ചു വർണ്ണിക്കുന്നതിനു മാത്രമല്ല അയാൾക്കു സാമർത്ഥ്യമുള്ളത്. പിന്നീടു ഭിക്ഷക്കാരന്റെ കാര്യം ഓർത്തിട്ട്—

റെക്സ്—ബസ്സി! നമ്മുടെ സാഹിബ് നമ്മെ സഹായിക്കാതിരിക്കുമോ?

ബസ്സി—കണ്ണുനീർ തുടച്ചുകൊണ്ട് "നാളെത്തന്നെ നമ്മുടെ കാര്യങ്ങൾ അയാളെ അറിയിക്കണം."

എന്നു പറഞ്ഞു പിറേറ ദിവസം രാവിലെ കുട്ടികളെ വിളിച്ചു മിസ്സസ്സ് ലയി ഇപ്രകാരം പറഞ്ഞു "നമുക്കു താമസിയാതെ ഇവിടെനിന്നും മാറിത്താമസിക്കണമല്ലൊ. ഈ കെട്ടിടത്തിനു കൂലി കൊടുക്കുവാൻ നമുക്കു ശക്തിയില്ല." ഇതു കേട്ടപ്പോൾ അവരുടെ വ്യസനം ഒന്നുകൂടെ വർദ്ധിച്ചു.

ഉടൻതന്നെ സാഹിബിന്റെ അടുക്കൽ എത്തണമെന്നു കുട്ടികൾ നിശ്ചയിച്ചു. ടൈനിയെ കൂടെ കൊണ്ടുപോയാൽ വളരെ താമസമുണ്ടാകുമെന്നു വിചാരിച്ച് അവളെ അമ്മയുടെ അടുക്കൽ ഇരുത്തി. റെക്സും ബസ്സിയും വേഗത്തിൽ നടന്നു സാഹിബിനെ കണ്ടെത്തി. അവർ അയാളോടു സകല സംഗതികളും പറഞ്ഞു. അയാൾ കോപഭാവത്തിൽ "ഡോക്ടർ പറ

യുന്നതുപോലെ ചെയ്യാതെയിരുന്നാൽ എങ്ങിനെയാണ് രോഗം ഭേദമാകുന്നത്” എന്നു മാത്രം ശബ്ദം ഉയൎത്തി ചോദിച്ചു.

ബസ്സി പേടിച്ചു കരഞ്ഞുകൊണ്ട് ഓടുവാൻ തുടങ്ങി. റെക്സ് കൂടെയില്ലായിരുന്നു എങ്കിൽ അവൻ ഓടുമായിരുന്നു. പിന്നീട് അവർ സിംഹത്തിന്റെയും കടുവായുടേയും സംഗതിയാണ് ചോദിച്ചത്. സാഹിബ് പിന്നെയും മിസ്സസ്സ് ലയിയുടെ കാൎയ്യം തന്നെ ചോദിച്ചു തിരിച്ചു പോകുന്ന വഴിക്കു,

ബസ്സി—ഇന്ന് എന്താണ് സാഹിബ് ഇത്ര കോപിച്ചത്?

റെക്സ് —പക്ഷെ അയാൾക്കു സുഖമില്ലാത്തതുകൊണ്ടായിരിക്കാം. എന്നാലും ഒന്നും ചെയ്യാതെയിരിക്കയില്ല.

താമസിയാതെ അവർ വീട്ടിൽ എത്തി. ഇങ്ങിനെയിരിക്കുമ്പോൾ ഒരു ദിവസം വൈകിട്ട് ഒരാൾ മിസ്സസ്സ് ലയിയെ കാണ്മാൻ വന്നു. മിസ്സസ്സ് ലയി അയാളുമായി സംസാരിച്ചു കൊണ്ടിരുന്നു. ഈ സമയം കുട്ടികൾ ഒരു സ്ഥലത്ത് ഇരിക്കയായിരുന്നു.

ടൈനി—ഞാൻ ഒരു കുന്തമാകാം. ബസ്സി ഒരു സിംഹമാകണം. റെക്സ് കടുവായായിരിക്കട്ടെ.

ബസ്സി അതിനു സമ്മതിച്ചില്ല. അവനു വളരെ ദുഃഖമായിരുന്നു. അതുകൊണ്ട് ഒരു സ്ഥലത്തു മിണ്ടാതെയിരുന്നു.

റെക്സ് —അമ്മ സംസാരിക്കുവാൻ തുടങ്ങിയിട്ടു വളരെ നേരമായല്ലൊ.

ബസ്സി— അയാൾ ഒരു നല്ല മനുഷ്യനായിരിക്കും. എങ്കിലും അമ്മ അധികം സംസാരിക്കുന്നതു നല്ലതല്ലല്ലോ. അതാ അമ്മ ചുമയ്ക്കുന്നു. അമ്മ അധികം സംസാരിക്കരുതെന്നു ഡോക്ടർ പറഞ്ഞിട്ടുണ്ടല്ലോ. ഞാൻ അയാളോടു പറയട്ടെ.

റെക്സ് — ഞാൻ ചെന്ന് അമ്മയോടു പറയാം.

ബസ്സി—അതാ അമ്മ വരുന്നു.

സന്തോഷലക്ഷണങ്ങൾ അവളുടെ മുഖത്തു ശോഭിച്ചിരുന്നു. കുട്ടികളെ വിളിച്ചിട്ട് “പ്രിയപ്പെട്ട മക്കളേ! ഈ സായ്പ്

ഒരു പരദേശിയല്ല. നിങ്ങളുടെ ചിററപ്പനാണ്. അദ്ദേഹം ഇതേവരെയും ഇൻഡ്യയിലായിരുന്നു. ഫ്രാൻസിസ് ടൈ എന്നാണ് പേരു. നിങ്ങളുടെ പിതാവിനെ കാണാനാണ് വന്നത്. കുറെ പണവും കൊണ്ടുവന്നിട്ടുണ്ട്" എന്നു പറഞ്ഞു. അമ്മയുടെ വാക്കുകൾ കേട്ടു കുട്ടികൾ സന്തോഷംകൊണ്ടു ചാടിത്തുടങ്ങി. "നാം ഭാഗ്യമുള്ളവരാണ്" എന്നു പറഞ്ഞുകൊണ്ട് അവർനെടുവിപ്പിട്ടു "ഇപ്പോൾ അമ്മയും ഡോക്ടർ പറഞ്ഞിട്ടുള്ളതുപോലെ ചെയ്യുമല്ലോ.

അമ്മ — അതേ. ഇനിയും അപ്രകാരം ചെയ്യാം — പറഞ്ഞുനിന്നു സമയം കളയാതെ നിങ്ങൾ അങ്ങോട്ടു ചെല്ലുവിൻ. അദ്ദേഹം നിങ്ങളെ കാണുന്നതിനാഗ്രഹിക്കുന്നു.

ടൈനി — എന്നേ കൂടെ- അമ്മേ! എന്നേ കൂടെ- കൊണ്ടുപോകണം.

അമ്മ — ഓടി വാ.

അമ്മയോടുകൂടി കുട്ടികൾ മുറിയിൽ പ്രവേശിച്ചു. ഫ്രാൻസിസ് ടൈ ഒരു വലിയ ആളായിരിക്കും എന്നു് അവർ വിചാരിച്ചിരുന്നു. അയാൾ കുട്ടികളെ കണ്ട ഉടനെ വളരെ സന്തോഷിച്ചു. കറുത്ത മുഖത്തോടുകൂടിയവനും ദീർഘകായനുമായ ആ മനുഷ്യനെ കണ്ടപ്പോൾ കുട്ടികൾ അറിഞ്ഞു.

റെക്സ് — എന്താണമ്മേ! ഇതു ചിററപ്പനാണോ? ഇയാളാണ് ഞങ്ങളുടെ സാഹിബ്.

ബസ്സി — ഇതാണ് ഞങ്ങളുടെ പാവപ്പെട്ട മനുഷ്യൻ.

ടൈനി — പാവപ്പെട്ട മനുഷ്യാ! തന്റെ കയ്യുറകൾ എവിടെ?

ഫ്രാൻസിസ് — എന്റെ തൊപ്പിയിൽ ഉണ്ട്.

അമ്മ — ഇതു നിന്റെ ചിററപ്പനാണ്. ഇദ്ദേഹം ഒരു പഴയ ഉടുപ്പിട്ടിരുന്നതുകൊണ്ട് പാവപ്പെട്ടവനാണെന്നു നിങ്ങൾക്ക തോന്നിപ്പോയതാണ്.

ബസ്സി — എന്താണ് പഴങ്കോട്ടുമിട്ടു നടന്നത്. നല്ല കോട്ടിടുന്നത് ഇഷ്ടമല്ലേ?

ഫ്രാൻസിസ് — പ്രിയകുട്ടി! ഉടുപ്പിനെപ്പററി ഞാൻ അശേഷം വിചാരിച്ചിരുന്നില്ല. ഞാൻ ഏകനായി നടക്കയായിരുന്നു. ഇപ്പോൾ വാത്സല്യഭാജനങ്ങളായ നിങ്ങളെ എല്ലാവരേയും കണ്ടറിയുന്നതിനിടയായതുകൊണ്ടു മേലാൽ സ്ഥിതിക്കനുസരണമായി നടക്കുന്നതാണ്.

ബെസ്സി — ചിററപ്പന് ഒരു നല്ല തുവാല വേണോ?

ഫ്രാൻസിസ് — വേണം. തന്നാട്ടെ.

ടൈനി — ഞാനും ഒരു തുവാല തരാം.

ഫ്രാൻസിസ് — ഇനിക്ക് അതു വളരെ ഇഷ്ടമാണ്.

അദ്ദേഹം തുടൎന്നു പറഞ്ഞു: "പ്രിയമക്കളേ! ഞാൻ നിങ്ങളുടെ ചിററപ്പനാണ്. നമുക്ക പട്ടണത്തിൽ ഒരു നല്ല വീടു കൂലിക്കു വാങ്ങി അവിടെ താമസിക്കണം. നിങ്ങൾക്ക് ഓടിച്ചാടി കളിക്കുന്നതിന് അവിടെ ധാരാളം സൌകൎയ്യമുണ്ട്. അവിടെ പോയാൽ അമ്മയ്ക്കും സുഖമുണ്ടാകും." ഇതു കേട്ടു കുട്ടികൾ കൈകൊട്ടി സന്തോഷശബ്ദം പുറപ്പെടുവിച്ചു. ബെസ്സി വീണ്ടും മുഖത്തു സൂക്ഷിച്ചുനോക്കിക്കൊണ്ട്, "മുഖം ഇത്ര കറുത്തിരിക്കുന്നത് ഇൻഡ്യയിലെ ചൂടുകൊണ്ടായിരിക്കാം" എന്നു പറഞ്ഞു.

ബെസ്സി — ഞങ്ങൾ ആദ്യം കണ്ടപ്പോൾ വളരെ തണുപ്പില്ലായിരുന്നോ?

ഫ്രാൻസിസ് — അതെ. വളരെ തണുപ്പുണ്ടായിരുന്നു. എന്നാൽ നിങ്ങളുടെ പിപ്പ്രമെൻറ്സ് ചൂടു പിടിപ്പിച്ചു.

ബെസ്സിയും റെക്സും പിന്നെയും സംശയിച്ചുനിന്നു.

ഫ്രാൻസിസ് — നിങ്ങൾക്ക വല്ലതും പറയാനുണ്ടോ?

കുട്ടികൾ — ഉണ്ട്. കയ്യുകളുടേയും കമ്പോട്ടറിന്റെയും കാൎയ്യം. ഇപ്പോൾ അത് ആവശ്യമില്ലാത്തതിനാൽ കളഞ്ഞതായിരിക്കും.

ഫ്രാൻസിസ് — അതൊരിക്കലും കളയുകയില്ല. എപ്പോഴും ഞാൻ അത് എടുത്തു നോക്കും — (അതു സത്യമായിരുന്നു) അയാൾ അതു എടുത്തു നോക്കുമ്പോൾ വളരെ മനസ്താപത്തോടുകൂടിയിരുന്ന ഒരു ദിവസം രണ്ടു കുട്ടികൾ വന്ന് ആയാളെ ആശ്വസിപ്പിച്ച സംഗതി ഓൎക്കാറുണ്ടായിരുന്നു.

"എന്നെ പാവപ്പെട്ടവനാണെന്നു വിചാരിച്ചു എങ്കിലും അവർ എന്നെ സ്നേഹിച്ചു" എന്നു പറഞ്ഞു.

അയാറം കണ്ടിട്ടുള്ള ആളുകളെല്ലാം ധനവാനാണെന്ന അറിഞ്ഞതിനാൽ അയാളെ സ്നേഹിച്ചു. "എന്നെ മാത്രം മാത്രമേ എന്നെ സ്നേഹിപ്പാൻ കഴികയില്ല" എന്ന് അയാറം വിചാരിച്ചിരുന്നു. എന്നാൽ അതു തെറ്റായ വിചാരമാണെന്ന് അയാറംക്ക മനസ്സിലായി.

തദനന്തരം പട്ടണത്തിന്റെ പ്രധാന ഭാഗത്തുള്ള ഒരു നല്ല കെട്ടിടം കൂലിക്കെടുത്തു മിസ്സസ്സ് ലയിയും കുട്ടികളും പ്രാൻസിസ്സിനോടുകൂടി താമസിച്ചു. ആ സ്ത്രീരത്നത്തിന്റെ സുഖക്കേടുകറം ഭേദമായി. കുട്ടികറം ഭാഗ്യമുള്ളവരായിത്തീന്നു. സംവ്വേശ്വരന്റെ ദിവ്യരഹസ്യങ്ങറം അചിന്തനീയം തന്നെ എന്ന് എല്ലാവരും മനസ്സിലാക്കി അദ്ദേഹത്തെ സ്തുതിച്ചു.

ശുഭം.

—ooXoo—